# കായൽ നമ്മുടെ സമ്പത്ത്

കേരള
ശാസ്ത്രസാഹിത്യ
പരിഷത്ത്



## കായൽ സംരക്ഷണ ജാഥ

91 ഡിസംബർ 22 – 30

ഏനാമ്മാവ് — പ്രാക്കുളം
തൃശ്ശൂർജില്ല — കൊല്ലം ജില്ല

---

ശാസ്ത്രം സാമൂഹ്യ വിപ്ലവത്തിന്

കായൽ നമ്മുടെ സമ്പത്ത് (ഗാനങ്ങൾ)-
പ്രസാധനം : വിതരണം :
കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്,
കോഴിക്കോട് 673002
അച്ചടി : കൈരളി പ്രസ്സ് തൃശ്ശൂർ
വില : ഒരു രൂപ

K S S P 0488 D1/12 IE LL17/91 Dec: 1991 0100

# ഒന്നു്

നദികൾ നദികൾ നീലനദികൾ
നിർമ്മല നീല നിർഝരങ്ങൾ
ഭൂമിക്കു പിറന്നോരോമനക്കന്യകൾ
അമൃതവാഹിനികൾ
—നദികൾ

നദികൾ ഭൂമിതൻ നീലധമനികൾ
നമ്മുടെഹൃദയ സ്പന്ദനങ്ങൾ
മരവും, ചെടിയും, പൂവ്വും, കായും
മരതക രത്നങ്ങൾ -പ്രപഞ്ച
മാദക രത്നങ്ങൾ
—നദികൾ

കരളിലോമനസ്വപ്നവുമായി
കവിതപാടും കായലുകൾ
കരകവിഞ്ഞു പാഞ്ഞുപോയ
കഥകളിന്നു പഴങ്കഥകൾ
—നദികൾ

മണ്ണുദാഹമോടെരിയുന്നു
ഇന്നു നദികൾ കരയുന്നു.
പുതിയ സംസ്കൃതി വിഷം കലക്കിയ
നദികൾ കരയുന്നു.
—നദികൾ

മതിവരാത്തൊരു മനുഷ്യമോഹം
അതിർകവിഞ്ഞ മോഹം
നദികളെ വററിച്ചു
നാടിനെ പററിച്ചു—മണ്ണിൻ
മക്കളെപററിച്ചു.
—നദികൾ

നദികൾ നമുക്കു സ്വപ്നങ്ങൾ
നദികൾ നമുക്കു സ്വർഗ്ഗങ്ങൾ
വിശ്വ പ്രകൃതി നമുക്കു നൽകിയ
വരപ്രസാദങ്ങൾ
നദികളെ സ്നേഹിക്കൂ....
നാടിനെ സ്നേഹിക്കൂ ...
നദികളെ രക്ഷിക്കൂ....
മണ്ണിനെ രക്ഷിക്കൂ....

പൂയപ്പിള്ളി തങ്കപ്പൻ

## രണ്ടു്

കായലെന്ന സമ്പത്തു്
കൈവെടിഞ്ഞാലാപത്തു്
കരയിൽ ജീവിക്കും
നമ്മളതറിയേണം ചങ്ങാതികളെ

—കായലെന്ന

കണ്ണാടിപോലെ തെളിഞ്ഞ
കായലിന്നു കഥയായ്മാറി
കായലിലെ മത്സ്യപ്പാടം
പോയ്മറഞ്ഞു കഴിയാറായ്

—കായലെന്ന

കണ്ടൽക്കാടുകളില്ലല്ലോ
പണ്ടത്തെ മീനില്ലല്ലോ
ജലജീവികൾ കുറയുന്നേരം
പലവയറും നിലവിളിയാകും

—കായലെന്ന

കരയിൽ വൻകൊള്ള നടത്തി
ദുരിതങ്ങൾ നീളെ നിരത്തി
വരുവോരുടെ ലാഭക്കൊതിതൻ
കായലിനെ വിഷമയമാക്കി

—കായലെന്ന

മുല്ലനേഴി

## മൂന്നു്

മരങ്ങൾ മേലോട്ടുയരുമ്പോൾ
മണ്ണിൽ വേരുകൾ പടരുന്നു.
പടരും വേരും മണ്ണും ചേർന്നൊരു
പരിചകണക്കെ നില്ക്കുന്നു.

—മരങ്ങൾ

അലറിവരും കാട്ടാറുകളിൽ
അലിയാതങ്ങനെ നില്ക്കുന്നു
പെരുമഴയത്തും മണ്ണാകെ
വേരില്പുറച്ചേ നില്ക്കുന്നു

—മരങ്ങൾ

മരങ്ങൾ ആകെ പോയപ്പോൾ
വേരുകളാകെ നശിച്ചപ്പോൾ
ആശ്രയമില്ലാതാമണ്ണെല്ലാം
ആറിൽവന്നു പതിക്കുന്നു.

—മരങ്ങൾ

കായലിലേക്കു് പതിക്കുമ്പോൾ
കായൽമെല്ലെ തൂരുന്നു
തൂരും കായലിൽനിന്നും മീനുകൾ
ഏതോ വഴിയെ പായുന്നു.

—മരങ്ങൾ

മുല്ലനേഴി

## നാല്

വരിക വരിക വേഗം സഹജരെയൊരുമിച്ചു
തുഴയെടുക്കുവിൻ ദുഃഖതിരമുറിക്കാൻ
അഴകേറും പുഴകളെ വിഷമാക്കി ജനതയെ
കൊലചെയ്യും കഴകൻമാർക്കെതിരെ നീങ്ങാൻ

കരി ഓയിൽ വരുന്നതോ, വിഷമോ, വെള്ളമോ
ആററിൽ കരിനാഗം കിടക്കയോ കാളകൂടമോ!
കുടിക്കാനോ,കുളിക്കാനോ,നനയ്ക്കാനോ കൃഷിക്കുകൊ-
ണ്ടൊഴിക്കാനോ, കക്കാവാരിയെടുക്കുവാനോ

മണൽവാരാനിറങ്ങാനോ മത്സ്യം പിടിച്ചീടുവാനോ
കഴിയാതായ് ചാലിയാറും കല്ലടയാറും
മിന്നലേററു കരിഞ്ഞപോൽ മരങ്ങൾകായ്
ഫലമെന്യേ ഇരുകരകളിലുമായ് നിലകൊള്ളുന്നു.
മരിച്ചും മരിക്കാതേയും കടുത്ത രോഗികളായും
വസിക്കുന്നീപ്പുഴകൾതൻ കരയ്ക്കെല്ലാരും

കോടിക്കോടി ജനതക്കുപ്രാണഹാനി വരുത്തീട്ടു
വേണമോ പൾപ് ഫാക്ടറി പേപ്പറുമില്ലും
വിഷബാധ ഒഴിവാക്കി വ്യവസായം വളരട്ടെ
വികസനത്തിനു ശാസ്ത്രം വിലങ്ങല്ലല്ലോ–

പനങ്ങാട് പി. കെ. തങ്കപ്പൻപിള്ള

## അഞ്ച്

ഏല്ലാം ഏലേലേലാം
ഏല്ലാം ഏലേലേലാം
കടലമ്മ കനിഞ്ഞുതന്ന
കനികൊണ്ടു് കഴിഞ്ഞോരു്
കടലിൻെറ മക്കളിന്നു്
കണ്ണീരിലല്ലൊ
കടലടിയിലെനിധിയും തേടി
വലവീശിപ്പോയോക്ക്
ഒട്ടവിലീ കണ്ണീർമുത്തു്
കൊട്ടത്തതാരോ

—ഏല്ലാം

മാനംവെള്ളക്കും മുമ്പേ
മാരിക്കാറെത്തും മുമ്പേ
ചീനവലച്ചിറകും വീശി
കേവഞ്ചികൾ കേറിപ്പോയ്
പണ്ടത്തെക്കഥയവയെല്ലാം
കണ്ടവരാണല്ലോ–നമ്മൾ

—ഏല്ലാം

ചെമ്മീനും സ്രാവും, കണയും
നന്മീനുകളെല്ലാമെവിടെ
ചാളയുമായ് ക്കുരകൾ തോറും
നീളെപ്പോയോരിന്നെവിടെ
കടലായ കടലിലെ മീനുകൾ
കുടിവിട്ടു പമ്പകടന്നു
കള്ളന്മാർ മീനുംകൂടി
കൊള്ളയടിക്കാൻ വന്നെന്നോ
കടലിൻെറ കനവുകുറഞ്ഞു
കുടിലിൻെറ ദുഃഖമറിഞ്ഞു
കടവും ദുരിതങ്ങളുമായി
കടലോരം മങ്ങി മറഞ്ഞു
തെയ്തിമിതിമിതോം തെയ്യത്തോം
തെയ്തിമിത്തിമിതോം—2
കടലിൻെറ മക്കളെ കണ്ണീരിലാഴ്ത്തിയ
കൊടിയ കള്ളന്മാരെ
തിരയുവാൻ മറെറാരു വലവീശാൻ
നമ്മൾക്കു് സമയമായ്
കൂട്ടുകാരെ നമ്മൾക്കു് സമയമായ്
കൂട്ടുകാരെ......

## ആറ്

മണ്ണുമാന്തിക്കപ്പൽവന്നു
കണ്ണുകുത്തിപ്പൊട്ടിച്ചു
മുരിങ്ങപ്പാടങ്ങൾ മറന്ന
കായൽമുഷിഞ്ഞു–മുഞ്ഞികറുപ്പിച്ചു.

കായൽ കണ്ടു ജീവിച്ചമാനവരെ
കായൽകൊണ്ടു ജീവിച്ച മാനവരെ
പണ്ടു നമ്മൾ കണ്ട കായലിതിങ്ങിനയോ
പണ്ടു കായൽ തന്ന മീനുകളിങ്ങിനെയോ

പലതരത്തിൽ മിനുകളെ കായലന്നുപോററി
ജലവിഭവംകൊണ്ടു നമ്മൾ വീടുകളെ പോററി
ചെളിയടിഞ്ഞ കായൽവിട്ടു മീനുകളും പോയി
ചെറിയതോതിലുള്ളവയോ രോഗികളായ്മാറി

കരയിൽനിന്നു പലതരത്തിൽ വിഷം കുതിച്ചുവന്നു
പ്രാണവായു കായലിൻെറ മാറിൽനിന്നകന്നു
മത്ത്യനുററ ബന്ധുവാണ് കായലെന്നറിഞ്ഞു്
ഒത്തുചേർന്നു തെററുകൾ തിരുത്തുകിനി നമ്മൾ

മുല്ലനേഴി